'ഭരണഭാഷ- മാതൃഭാഷ'





## കേരള സർക്കാർ

### സംഗ്രഹം

പൊതു വിദ്യാഭ്യാസ വകുപ്പ് - എയ്ഡഡ് സ്കൂളുകളിൽ 31.03.2019 വരെ നിയമിതരായവർക്ക് കെ-ടെറ്റ് യോഗ്യത നേടുന്നതിന് അനുവദിച്ചിരുന്ന ഇളവ് 2020-2021 അധ്യയന വർഷാരംഭം വരെ ദീർഘിപ്പിച്ചുകൊണ്ടും 31.03.2019 വരെ നിയമിതരായവരിൽ പ്രസ്തുത യോഗ്യതയുടെ അഭാവത്തിൽ നിയമന അംഗീകാരം ലഭിക്കാത്തവർക്ക് അംഗീകാരം നൽകുന്നതിനുള്ള അനുമതി നൽകിക്കൊണ്ടും ഉത്തരവാകുന്നു

---

**പൊതു വിദ്യാഭ്യാസ (ജെ) വകുപ്പ്**

**സ.ഉ.(കൈ) നം.194/2019/പൊ.വി.വ** തീയതി,തിരുവനന്തപുരം, 15/11/2019

---

പരാമർശം:- 1 സ.ഉ.(പി).നമ്പർ.199/2011/പൊ.വി.വ തീയതി 01.10.2011

2 പൊതു വിദ്യാഭ്യാസ ഡയറക്ടറുടെ 09.10.2019 ലെ എച്ച്3/30197/2016/ഡി.ജി.ഇ നമ്പർ കത്ത്

### ഉത്തരവ്

സംസ്ഥാനത്തെ എയ്ഡഡ് സ്കൂളുകളിൽ 2012-13 മുതൽ നിയമനം ലഭിക്കുകയും കെ-ടെറ്റ് യോഗ്യത ഇല്ലാത്തതിനാൽ നിയമനാംഗീകാരം ലഭിക്കാതിരിക്കുകയും ചെയ്യുന്ന അദ്ധ്യാപകരുടെ അംഗീകാരം, പ്രൊബേഷൻ, ഇൻക്രിമെന്റ് എന്നിവ സംബന്ധിച്ച് സ്പഷ്ടീകരണം നൽകണമെന്ന് പരാമർശം (2) പ്രകാരം പൊതു വിദ്യാഭ്യാസ ഡയറക്ടർ ആവശ്യപ്പെട്ടിട്ടുണ്ട്.

2) സർക്കാർ ഇക്കാര്യം വിശദമായി പരിശോധിച്ചു. 2009 ലെ കേന്ദ്ര വിദ്യാഭ്യാസ നിയമത്തിന്റെ അടിസ്ഥാനത്തിൽ സംസ്ഥാനത്തെ അദ്ധ്യാപകരായി നിയമനം ലഭിക്കുന്നതിനായി ടീച്ചർ എലിജിബിലിറ്റി ടെസ്റ്റ് (TET)നിർബന്ധമാക്കി കൊണ്ട് പരാമർശം(1) പ്രകാരം ഉത്തരവ് പുറപ്പെടുവിച്ചിരുന്നു. തുടർന്ന് 01.06.2012 മുതൽ റഗുലർ ഒഴിവിൽ നിയമിതരാവുന്ന സംസ്ഥാനത്തെ എല്ലാ എയ്ഡഡ് സ്കൂൾ അധ്യാപകർക്കും ടീച്ചർ എലിജിബിലിറ്റി ടെസ്റ്റ് (TET) വേണമെന്ന് നിഷ്കർഷിച്ചിരുന്നു. പിന്നീട് വിവിധ ഘട്ടങ്ങളിലായി TET പാസാവുന്നതിൽ നിന്നും നാഷണൽ കൗൺസിൽ ഫോർ ടീച്ചർ എഡ്യൂക്കേഷൻ (NCTE) ഇളവ് നൽകി ഉത്തരവ് പുറപ്പെടുവിച്ചിട്ടുണ്ട്. ഇതിന്റെ ചുവടു പിടിച്ച് ഇടവിട്ടുള്ള ഉത്തരവുകളിലൂടെ സംസ്ഥാനത്ത് 31.03.2019 വരെ ഇളവ് നൽകപ്പെട്ടു .

3) അതിനെത്തുടർന്ന്, 01.06.2012 മുതൽ 31.03.2019 വരെയുള്ള ഇളവ് കാലയളവിൽ നിയമിതരായവരിൽ ഒരു വിഭാഗം മേല്പറഞ്ഞ ഇളവിന്റെ ആനുകൂല്യം പറ്റി നിയമനാംഗീകാരവും ശമ്പളവും ലഭിച്ച് തുടർന്നുവരുന്നതായും മറ്റൊരു വിഭാഗം ചില സാങ്കേതിക കാരണങ്ങളാൽ അവരുടെ അംഗീകാരം നീണ്ടുപോയതുകാരണം നിയമനാംഗീകാരവും ശമ്പളവും ലഭിക്കാതെ തുടർന്നുവരുന്നതായും ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. 31.03.2019 നകം KTET യോഗ്യത നേടിയില്ല എന്ന ഒരു കാരണം മാത്രമാണ് ആദ്യവിഭാഗത്തിനോട് സമാനത അവകാശപ്പെടാനാകുന്ന രണ്ടാമത്തെ വിഭാഗത്തിന് നിയമനാംഗീകാരം നല്കാനാകാത്ത സാഹചര്യം സൃഷ്ടിച്ചിട്ടുള്ളത്. ഈ രണ്ടു വിഭാഗത്തിലുമുള്ളവരുമുൾപ്പെടെ സംസ്ഥാനത്തെ KTET യോഗ്യത നേടാത്ത ടീച്ചർമാരുടെ കാര്യത്തിൽ പ്രസ്തുത ടെസ്റ്റ് പാസാകുന്നതിന് കൂടുതൽ സമയം ആവശ്യപ്പെട്ടുകൊണ്ട് കേന്ദ്ര സർക്കാരിനോടഭ്യർത്ഥിച്ചിട്ടുമുണ്ട്.

4) മേൽ സാഹചര്യത്തിൽ സാമാന്യനീതി മുൻനിർത്തിയും KTET യോഗ്യത നേടിയിട്ടില്ലെങ്കിൽ കൂടി നടപ്പ് അക്കാദമിക വർഷത്തിന്റെ പകുതിയോളം പൂർത്തിയാക്കിയ സ്ഥിതി പരിഗണിച്ചും താഴെ പറയും വിധം ഉത്തരവാകുന്നു:-

(i)31.03.2019 വരെ നിയമിതരായ അദ്ധ്യാപകർക്ക് KTET പാസാകുന്നതിന് 31.03.2019 വരെ അനുവദിച്ച ഇളവ് 2020-21 അധ്യയന വർഷം ആരംഭിക്കുന്നത് വരെ ദീർഘിപ്പിച്ച് നൽകുന്നു.

(ii)31.03.2019ന് മുമ്പ് സർവീസിൽ പ്രവേശിച്ച് ജോലി ചെയ്തു വരുന്ന അദ്ധ്യാപകർ KTET യോഗ്യത നേടിയിട്ടില്ലെങ്കിൽ കൂടി, മറ്റുവിധത്തിൽ യോഗ്യമെങ്കിൽ നിയമനാംഗീകാരം നൽകി ശമ്പളം നൽകാവുന്നതാണ്.

5) നിയമനസമയത്ത് KTET യോഗ്യതയില്ലാതിരുന്ന ടീച്ചർമാർ ഇളവു കാലയളവിനുള്ളിൽ പ്രസ്തുത യോഗ്യത ആർജ്ജിച്ചിട്ടുണ്ടെങ്കിൽ അത്തരക്കാരുടെ ഇൻക്രിമെന്റ്, പ്രൊബേഷൻ ഡിക്ലറേഷൻ എന്നിവ സംബന്ധിച്ച ഉത്തരവ് പിന്നീട് പുറപ്പെടുവിക്കുന്നതാണ്.

6) മേൽ നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ അപ്പലേറ്റ് ഉത്തരവുകൾ കൂടാതെ തന്നെ വിദ്യാഭ്യാസ ഓഫീസർമാർ നിയമനാംഗീകാര പ്രപ്പോസലുകൾ തീർപ്പാക്കേണ്ടതാണ്.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
എ.ഷാജഹാന്
സെക്രട്ടറി

പൊതു വിദ്യാഭ്യാസ ഡയറക്ടർ, തിരുവനന്തപുരം

എല്ലാ വിദ്യാഭ്യാസ ഉപഡയറക്ടർമാർക്കും, ജില്ലാ/ഉപജില്ലാ വിദ്യാഭ്യാസ ഓഫീസർമാർക്കും (പൊതു വിദ്യാഭ്യാസ ഡയറക്ടർ മുഖേന)

സെക്രട്ടറി, കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ, തിരുവനന്തപുരം

എക്സിക്യൂട്ടീവ് ഡയറക്ടർ, കൈറ്റ്, തിരുവനന്തപുരം (വെബ് സൈറ്റിൽ പ്രസിദ്ധീകരിക്കുന്നതിന്)

പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ആഡിറ്റ്), കേരള, തിരുവനന്തപുരം

അക്കൗണ്ടന്റ് ജനറൽ (എ&ഇ), കേരള, തിരുവനന്തപുരം

പബ്ലിക് റിലേഷൻസ് (വെബ് & ന്യൂമീഡിയ) വകുപ്പ് (വെബ് സൈറ്റിൽ പ്രസിദ്ധീകരിക്കുന്നതിന്)

പൊതു വിദ്യാഭ്യാസ വകുപ്പിലെ എല്ലാ സെക്ഷനുകൾക്കും, ഓഫീസർമാർക്കും

കരുതൽ ഫയൽ / ഓഫീസ് കോപ്പി

പകർപ്പ്

ബഹു പൊതു വിദ്യാഭ്യാസ വകുപ്പ് മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിക്ക്

വിദ്യാഭ്യാസ വകുപ്പ് സെക്രട്ടറിയുടെ പി എ ക്ക്

സ്പെഷ്യൽ സെക്രട്ടറിയുടെ സി എ ക്ക്

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ